

എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

ഇറ്റലിയിലെ വലിയ സാഹിത്യകാരനായിരുന്നു ചേസാറേ പാവേസേ (Cesare Pavese 1908-50) യൗവനകാലം തൊട്ട് അദ്ദേഹം ആത്മഹത്യയെക്കുറിച്ചു വിചാരിക്കുകയായിരുന്നുവെന്നു ദിനക്കുറിപ്പുകളിൽനിന്നു വ്യക്തമാകുന്നുണ്ട്. സ്വന്തം രാജ്യത്തിലെ മഹനീയമായ പുരസ്കാരം നേടി ഒരുമാസം കഴിയുന്നതിനുമുൻപ് പാവേസേ ഒരു ഹോട്ടൽ മുറിക്കുള്ളിൽ ജീവിതം അവസാനിപ്പിച്ചു. ദിനക്കുറിപ്പുകളിലെ അവസാനത്തെ രേഖപ്പെടുത്തൽ ഇങ്ങനെ:

''രഹസ്യമായി ഏററവും പേടിക്കുന്നതു എപ്പോഴും സംഭവിക്കുന്നു. ഞാൻ എഴുതുന്നു: ഓ, നിനക്കു കാരുണ്യമുണ്ട്. എന്നാൽ പിന്നീട്? ആകെ വേണ്ടതു കുറച്ചു ധൈര്യം മാത്രം. വേദന സ്പഷ്ടമായും സുനിശ്ചിതമായും വർദ്ധിക്കുന്തോറും ജീവിച്ചിരിക്കാനുള്ള വാസന പ്രബലമായി വരുന്നു. ആത്മഹത്യയെക്കുറിച്ചുള്ള ചിന്ത പിൻവാങ്ങുന്നു. ആലോചിച്ചപ്പോൾ അതു എളുപ്പമുള്ളതാണെന്ന് എനിക്കു തോന്നി. ദുർബ്ബലകളായ സ്ത്രീകൾ അതു ചെയ്തിട്ടുണ്ട്. അതിനു വിനയം മതി, അഭിമാനം വേണ്ട. ഇതെല്ലാം മനംപുരട്ടുന്നതാണ്. വാക്കുകളല്ല. പ്രവൃത്തി മാത്രം. ഇനി ഞാൻ എഴുതുകില്ല.'' ''മരണം തീർച്ചയായും വരും; സാധാരണങ്ങളായ കാരണങ്ങളാൽ. അത് അനിവാര്യം. ജീവിതംതന്നെ അതിനുവേണ്ടിയുള്ള തയ്യാറെടുപ്പാണ്; മഴത്തുള്ളികൾ വീഴുമ്പോലെയുള്ള സ്വാഭാവിക സംഭവം. എനിക്ക് ആ ചിന്തയ്ക്കു വഴങ്ങിക്കൊടുക്കാൻ വയ്യ. സ്വതന്ത്രമായി, സ്വന്തമിച്ഛയോടെ മരണത്തെ അന്വേഷിച്ചാലെന്ത്?'' എന്നും ചേസാറേ പാവേസേ ചോദിച്ചു. ജീവിതത്തിലെ നിരന്തരമായ വേദനയാണു ആത്മഹനനത്തിനു കാരണമാവുന്നതെന്ന് അമേരിക്കയിൽ ജനിച്ച് ഇംഗ്ളണ്ടിൽ ജീവിച്ച കവി സിൽവിയ പ്ളാത്ത് [സ്ത്രീ] (Sylvia Plath 1932-63) വ്യക്തമാക്കി. ഇരുപതു വയസ്സു മാത്രം പ്രായമുണ്ടായിരുന്ന കാലത്താണ് അവർ ആത്മഹത്യക്ക് ശ്രമിച്ചത്. പതിനൊന്നു വർഷംകൂടി അവർ വേദന അനുഭവിച്ചു. 1963 ഫെബ്രുഎരിയിൽ ഡമസ്ററിക് ഗ്ളാസ് ഉപയോഗിച്ച് അവർ എല്ലാ വേദനകൾക്കും അറുതിവരുത്തി. സിൽവിയയുടെ ഒരേയൊരു നോവൽ The Bell Jar വിശ്വവിഖ്യാതമായിട്ടുണ്ട്. ബെല്ലിൻെറ ആകൃതിയിലുള്ള സ്ഫടികപാത്രമാണ് ബെൽ ജാർ. അതു വേദനയുടെ പ്രതീകവുമാണ്. നോവലിലെ നായികയായ എസ്തേർ പറഞ്ഞു: To the person in the bell jar, *blank and stopped as a dead baby the world itself is the bad dream*- മരിച്ച കുഞ്ഞിനെപ്പോലെ നിർജ്ജീവമായി, നിശ്ചലമായി 'ബെൽ ജാറി'നകത്ത് ഇരിക്കുന്ന ആളിന് ലോകംതന്നെ ദുസ്സ്വപ്നമാണ്.

പടിഞ്ഞാറൻ നാടുകളിൽനിന്നു നമുക്കു കേരളത്തിലേക്കു വരാം. ജീവിതം മുഴുവൻ യാതന അനുഭവിച്ച അനുഗൃഹീതയായ എഴുത്തുകാരി രാജലക്ഷ്മി മുപ്പത്തിയഞ്ചാമത്തെ വയസ്സിൽ, 1965 ജാനുവരി 18-ാം തീയതി ജീവിതം അവസാനിപ്പിച്ചു. ആത്മഹത്യ ചെയ്യുമ്പോഴുണ്ടാകുന്ന വേദന സഹിക്കാനാവാത്തതുകൊണ്ടാണ് മനുഷ്യൻ അതനുഷ്ഠിക്കാത്തതെന്നു ദസ്തെയെവ്സ്കിയുടെ ഒരു കഥാപാത്രം പറഞ്ഞതായി എനിക്കോർമ്മയുണ്ട്. ശരിയായിരിക്കാം. എന്നാൽ ജീവിതത്തിൻെറ വേദന ആത്മഹത്യയുടെ വേദനയെക്കാൾ കൂടുതലാവുമ്പോൾ മനുഷ്യൻ കയറന്വേഷിക്കും, ഉറക്കഗ്ഗുളിക കൈയിലെടുക്കും, അഞ്ചുനിലക്കെട്ടിടത്തിൻെറ മുകളിൽ കയറും, ഗ്ാസിൻെറ അടുത്തെത്തും. ജീവിതത്തിൻെറ യാതന—തീവ്രവേദന—ആത്മഹത്യയുടെ വേദനയെ നിസ്സാരമാക്കി മാററിയപ്പോൾ രാജലക്ഷ്മി ലോകം വിട്ടുപോയി. വേദനയെന്തായിരുന്നുവെന്ന് പലരും പറഞ്ഞ് ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. പക്ഷേ അതിനെ വിശദീകരിക്കുന്നത് ഉചിതജ്ഞതയുടെ ലക്ഷണമാവുകയില്ല. എനിക്കു രാജലക്ഷ്മിയെ പരിചയമില്ലായിരുന്നു. ഞാനൊരിക്കൽ പന്തളത്തെ കോളിജിൽ പ്രസംഗിക്കാൻ പോയപ്പോൾ ''സ്ത്രീരൂപിയാം കദനമോ ഇവളെന്നു തോന്നും'' എന്ന രീതിയിൽ അവർ സ്ററാഫ് റൂമിൽ 'താടിക്കു കൈകൊടുത്ത്' ഇരിക്കുന്നതു മാത്രം കണ്ടു. യാതനയുടെ പരകോടിയിലെത്തിയപ്പോൾ അവർ പോയി. ഭാഗ്യംകൊണ്ട് 'നവീന നിരൂപകർ' അന്നില്ലായിരുന്നു. ഉണ്ടായിരുന്നെങ്കിൽ! തീർച്ചയായും അവർ രാജലക്ഷ്മിയെ 'എക്സിസ്റ്റെൻഷ്യൽ ഔട്

**കാമുകി**

വേണ്ടിടത്തോളം പാലും
പഞ്ചസാരയും ചേർത്ത
ചായ. ഭാര്യ പാലും
പഞ്ചസാരയും ഒട്ടും
ചേർക്കാത്ത കടുപ്പം
കൂടിയ ചായ.

സൈഡറാ'ക്കികളെയുമായിരുന്നു.

ഇത്രയും ഞാൻ കുറിച്ചത് രാജലക്ഷ്മിയുടെ "ഒരു വഴിയും കുറെ നിഴലുകളും" എന്ന മനോഹരമായ നോവൽ (പുതിയ പ്രസാധനം) ഇപ്പോൾ വായിച്ചുതീർത്തതുകൊണ്ടാണ്. പാരായണം കഴിഞ്ഞപ്പോൾ നമ്മുടെ സ്ത്രീകളായ എഴുത്തുകാരിൽ അദ്വിതീയസ്ഥാനത്തിന് അർഹയാണ് അവരെന്നു എനിക്കു തോന്നി. നല്ലതു കണ്ടാൽ നല്ലതെന്നു പറയാൻ മടിക്കുന്ന മനുഷ്യൻ മനുഷ്യനല്ല എന്ന വിചാരമുണ്ടെനിക്ക്.

സിൽവിയ പ്ളാത്തിൻെറ 'ബെൽ ജാർ' എന്ന നോവൽ വിശ്വവിഖ്യാതമാണെന്നു ഞാൻ എഴുതിയെങ്കിലും അത് ഉന്മാദത്തോളമെത്തിയ ഒരു സ്ത്രീയുടെ ആത്മരോദനം മാത്രമാണ്. രാജലക്ഷ്മിയുടെ നോവലും ആത്മരോദനമത്രേ. പക്ഷേ കലാഭംഗികൊണ്ട് അത് പ്ളാത്തിൻെറ നോവലിനെ ബഹുദൂരം കടന്നുചെന്നിരിക്കുന്നു. പുകഴാണ്ട ഈ കൃതിയുടെ ഇതിവൃത്തമെന്തെന്നും മററും ഞാൻ പറയേണ്ടതില്ല. കുട്ടിക്കാലം തൊട്ടേ വേദനയുടെ നീർക്കയത്തിൽ വീണു ശ്വാസംമുട്ടിയ രമണി ബന്ധുവായ അപ്പേട്ടനെ സ്നേഹിച്ചു. ഇടയ്ക്കു കലാലയത്തിൽവച്ചു കാണാനിടവന്ന ഒരു മലയാളാധ്യാപകനോടുണ്ടായ താൽകാലികാവേശം അയാളുടെ സ്വാർത്ഥചിന്തയാൽ തന്നെ കെട്ടടങ്ങിപ്പോയി. പരീക്ഷയിൽ ജയിക്കാത്ത രമണി—ബുദ്ധിശാലിനിയായ രമണി—കൊടുംവിഷാദത്തിൽ പതിച്ച്, അതിനകം ക്ഷയരോഗിയായിത്തീർന്ന അപ്പേട്ടനെ ശുശ്രൂഷിക്കാൻ പോകുമ്പോൾ നോവൽ അവസാനിക്കുന്നു. രമണി ആത്മഹത്യ ചെയ്യുന്നില്ലെങ്കിലും ആത്മഹത്യയെക്കാൾ ഭീതിദമായ ജീവിതത്തിലേക്കാണ് അവൾ കാലെടുത്തു വയ്ക്കുന്നത്.

കഥ ക്രമേണ വികാസംകൊള്ളുന്നു. ഹൃദയത്തെ പിടിച്ചുകുലുക്കുന്ന സംഭവങ്ങളില്ല. ക്ഷുദ്രസംഭവങ്ങൾ എന്നു വേണമെങ്കിലും പറയാം. അവയെ ശാന്തതയോടെ, നിസ്സംഗതയോടെ നോവലെഴുത്തുകാരി കൂട്ടിയിണക്കുന്നു. രമണിയുടെ വികാരങ്ങൾ ഉത്കടങ്ങളാണെങ്കിലും അഗാധഹ്രദത്തിൻെറ ബാഹ്യതലംപോലെ അവ ശാന്തം. അനുവാചകൻ ആ സംഭവങ്ങളിലൂടെയും വികാരങ്ങളിലൂടെയും കടന്നുചെന്നു പര്യവസാനത്തിലെത്തുമ്പോൾ ദുഃഖപരവശനായിത്തീരുന്നു. ആ ദുഃഖം കലയിലൂടെ ആവിഷ്കൃതമാകുന്നതുകൊണ്ട് അനുവാചകനു ഭാവാനുഭൂതിയേയുള്ളു. അതിനാൽ രാജലക്ഷ്മിയുടെ ഈ നോവൽ രണ്ടാമതും വായിക്കാനായി അയാൾ കൈയിലെടുക്കും. മലയാള സാഹിത്യത്തിലെ ഉത്കൃഷ്ടമായ ഒരു ലിറിക്കൽ—ഭാവാത്മക നോവലാണ് "ഒരു വഴിയും കുറെ നിഴലുകളും". (പ്രസാധകർ: കറൻറ് ബുക്ക്സ്, തൃശ്ശൂർ, വില 45 രൂപ)

---

*എൻെറ ജീവിതത്തിൻെറ കഥ എന്നത് ഇല്ല. ഇല്ലതന്നെ. അതിനൊരിക്കലും കേന്ദ്രമില്ല. വഴിയില്ല. രേഖയില്ല. വിശാലപ്രദേശങ്ങൾ—അവിടെ ആരോ ഉണ്ടായിരുന്നുവെന്നു നിങ്ങൾ ഭാവിക്കുന്നു. പക്ഷേ അതു സത്യമല്ല. ആരുമില്ലായിരുന്നു അവിടെ—*

*മാർഗരീത് ദൂറാസ് (ഫ്രഞ്ച് നോവലിസ്ററ്)*

---



രാജലക്ഷ്മി

ഹിമാലയ
പർവ്വതത്തിൽ കയറാൻ
ചെന്നപ്പോൾ
താഴ്വരയിൽ
നായ്ക്കാട്ടം കിടക്കുന്നതു
കണ്ട് 'ഛേ നായ്ക്കാട്ടം
കിടക്കുന്നു, ഞാൻ
പർവ്വതത്തിൽ
കയറുന്നില്ല' എന്നു
പറഞ്ഞിട്ട്
തിരിച്ചുപോരുന്നവരും
കാണുമല്ലോ.

## ഹിമാലയപർവ്വതത്തിൻെറ താഴെ

"വനിനീർപ്പൂവിൻെറ പരിമളം" എന്ന പേരിൽ ഞാൻ മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ ലേഖനത്തിൽ ലെ മോങ്ദ് എന്നെഴുതിയതു തെററാണെന്നും 'ല് മോംദ്' എന്നെഴുതേണ്ടിയിരുന്നുവെന്നും ശ്രീ. കെ.ജി. ജോൺ മുണ്ടക്കയം അഭിപ്രായപ്പെട്ടിരിക്കുന്നു. (മാതൃഭൂമി ആഴ്ചപ്പതിപ്പ് ലക്കം 33) ജോണിന് ഫ്രഞ്ച് ഭാഷയിൽ അവഗാഹമുണ്ടായിരിക്കാം. ഫ്രഞ്ച് ഭാഷാനഭിജ്ഞനായ ഞാൻ നിഘണ്ടുക്കൾ, വിശ്വവിജ്ഞാനകോശങ്ങൾ ഇവ നോക്കിയാണ് എഴുതാററ്. ഞാൻ നോക്കിയ എല്ലാപ്പുസ്തകങ്ങളിലും Le എന്നതിന് La-ലെ എന്നാണ് ഉച്ചാരണം കാണിച്ചിരിക്കുന്നത്. Monde എന്നതിന് moNd എന്നും. വലിയ അക്ഷരത്തിൽ N എന്നെഴുതിയാൽ ങ് എന്നാണ് ഉച്ചരിക്കേണ്ടത്. ഇതുപോലെ Simone de Beauvior എന്ന പേരു സീമൊൻ ദ ബോവ്വാർ എന്നു മലയാള ലിപിയിൽ എഴുതിയപ്പോഴും ബുവ്വ എന്നാണു വേണ്ടതെന്നു ചിലർ ആഴ്ചപ്പതിപ്പിൽ എഴുതി. എല്ലാ നിഘണ്ടുക്കളിലും വിശ്വവിജ്ഞാനകോശങ്ങളിലും Bo VWAR എന്നേ ഉച്ചാരണം കാണിച്ചിട്ടുള്ളു. സംശയനിവാരണത്തിന് ഫ്രഞ്ച് പ്രഫെസർ മാധവിനോട് (മാധവ്) ചോദിച്ചപ്പോൾ ബോവ്വാർ എന്നുതന്നെ ഉച്ചരിക്കണമെന്നും ബുവ്വ ദേശീയപ്രയോഗമായിരിക്കണമെന്നും അറിയിച്ചു. മാത്രമല്ല പാരീസിൽ താമസിക്കുന്ന രണ്ടു മലയാളികൾ ബുവ്വ എന്ന ഉച്ചാരണം ശരിയല്ലെന്നും ബോവ്വാർ എന്നതാണ് ശരിയെന്നും എനിക്ക് എഴുതി അയച്ചു. നിഘണ്ടുക്കളിലും മററും നല്കുന്നത് international *pronounciation* ആകാം. അത് തദ്ദേശവാസികളുടെ ഉച്ചാരണത്തിൽനിന്നു വിഭിന്നവുമത്രേ. ഇനി ജോൺ എഴുതിയതു ശരിയാണെന്നു വയ്ക്കു. ആരുമറിയാത്ത ഒരു മാസ്ററർപീസിനെ ഞാൻ മലയാളികൾക്കു പരിചയപ്പെടുത്തിക്കൊടുക്കുകയായിരുന്നു. ആ പരിചയപ്പെടുത്തൽ വേണ്ട വിധത്തിലായിയെന്നു പലരും എന്നോടു പറയുകയും ചെയ്തു. പക്ഷേ കത്തെഴുതിയ ആളിന് അതിനെക്കുറിച്ച് ഒന്നും പറയാനില്ല. ഹിമാലയ പർവ്വതത്തിൽ കയറാൻ ചെന്നപ്പോൾ താഴ്വരയിൽ നായ്ക്കാട്ടം കിടക്കുന്നതു കണ്ട് 'ഛേ നായ്ക്കാട്ടം കിടക്കുന്നു, ഞാൻ പർവ്വതത്തിൽ കയറുന്നില്ല' എന്നു പറഞ്ഞിട്ടു തിരിച്ചുപോരുന്നവരും കാണുമല്ലോ.

---

*ഞാൻ ഫ്ളോറിഡയ്ക്ക് ഒരു ചുംബനം കൊടുത്തു. സാധാരണമായ രീതിയിൽനിന്നു മാറി അവൾ ഇടത്തേക്കവിൾ എൻെറ മുഖത്തിനു നേരേ വച്ചുതന്നു. അടുത്തുനിന്ന ആരോ അവളുടെ പ്രവൃത്തിയെ പ്രശംസിച്ചു. കാരണം പ്രേമലീലയിൽ അതാണു ചെയ്യേണ്ടത് എന്നതുതന്നെ. പക്ഷേ ഞാൻ വിചാരിക്കുന്നു അവൾ കവിൾ തിരിച്ചു വച്ചുതന്നത് അവൾക്കു വാനാററം ഉണ്ടായിരുന്നതുകൊണ്ടാണെന്ന്.*

*റിച്ചേഡ് വെസ്ററ് (കവി)*

## പൊയ്ക്കാലിൽ സഞ്ചാരം

വിദ്യാർത്ഥിക്കാലത്ത് സർവകലാശാലയിലെ രജിസ്റ്റ്രാറായിരുന്ന പി.എസ്. എബ്രഹാം എൻെറ ഗുരുനാഥനായിരുന്നു കൊട്ടാരക്കര ഇംഗ്ലീഷ് ഹൈസ്ക്കൂളിൽ. ഫിസിക്സും കെമിസ്റ്റ്രിയുമായിരുന്നു അദ്ദേഹം പഠിപ്പിച്ചത്. ഒരു ദിവസം റിഫ്രാക്ഷൻ എന്തെന്ന് അദ്ദേഹം ഞങ്ങൾക്കു പറഞ്ഞുതന്നു. The deflection of a wave on passing from one medium into another medium is called refraction എന്നോ മററോ പറഞ്ഞിട്ട് അദ്ദേഹം അതു പരീക്ഷണത്തിലൂടെ (പ്രയോഗത്തിലൂടെ) തെളിയിച്ചു തരികയും ചെയ്തു. പക്ഷേ എന്തുകൊണ്ടാണെന്നറിഞ്ഞില്ല പ്രകാശത്തിനു സംഭവിച്ച ആ വളവ് എനിക്കൊട്ടും രസിച്ചില്ല. രണ്ടാമത്തെ മീഡിയത്തിന് എന്തധികാരം നേരേ വന്നെത്തിയ പ്രകാശത്തെ വളയ്ക്കാൻ എന്നാണ് ഞാൻ എന്നോടുതന്നെ ചോദിച്ചത്. എൻെറ ചിന്താധീനമായ മുഖംകണ്ടു എബ്രഹാംസാർ ചോദിച്ചു. "എന്താ കുട്ടീ മനസ്സിലായില്ലേ?" ഞാൻ മറുപടി പറഞ്ഞു:- "സാർ, മനസ്സിലായി പക്ഷേ, രണ്ടാമത്തെ മീഡിയത്തിന് അതിൽ വന്നെത്തുന്നതിനെ വളയ്ക്കാൻ എന്തധികാരം എന്നതാണ് എൻെറ സംശയം." സാറ് ചിരിച്ചു. മററു കുട്ടികളെല്ലാം ചിരിച്ചു. അന്നുമുതൽ റിഫ്രാക്ഷൻ കൃഷ്ണൻ നായർ എന്നെനിക്കു വട്ടപ്പേരു വീണു. ഈ സംഭവത്തിൻെറ മാനസികക്ഷതത്താലാവണം (psychological damge) എനിക്കു ഋജുവായ കാര്യങ്ങൾക്കു വക്രഗതി വരുന്നതു ഇഷ്ടമില്ലാതെയായി. അനുഭവത്തെയും 'നേരേചൊവ്വേ' ആവിഷ്കരിക്കണം എന്നൊരു ചിന്തയാണെനിക്ക്. എനിക്കു കലാകൗമുദി ഓഫീസിൽ പോകണമെങ്കിൽ നടന്നുപോകാം. ഓട്ടോറിക്ഷയിൽ കയറിപ്പോകാം. ററാക്സിക്കാറിൽ പോകാം. തമ്പാനൂർ എന്ന സ്ഥലത്തുചെന്നു പേട്ടയിലേക്കു ററിക്കററ് വാങ്ങി തീവണ്ടിയിൽ കയറി അവിടെ യിറങ്ങാം. പേട്ട തീവണ്ടിയാപ്പീസിൽനിന്ന് പത്തു ചുവടു വച്ചാൽ കലാകൗമുദിയാപ്പീസായി. പൊയ്ക്കാലിൽ കയറി ശാസ്തമംഗലത്തു നിന്ന് ഏതാണ്ടു അഞ്ചു കിലോമീററർ സഞ്ചരിച്ചും കലാകൗമുദിയാപ്പീസിലെത്താം. അലിഗറി, പരോക്ഷ പ്രതിപാദനം ഇവയെല്ലാം പൊയ്ക്കാലിൽ കയറിയുള്ള സഞ്ചാരമാണ്. അനുഭവത്തിനു വരുത്തുന്ന റിഫ്രാക്ഷനാണ്. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ "അദ്ഭുത പരിണാമം" എന്ന കഥയെഴുതിയ ശ്രീ. എൻ.പി.ഹാഫീസ് മുഹമ്മദിന് മനുഷ്യനെക്കുറിച്ചും മൃഗത്തെക്കുറിച്ചും എന്തോ പറയാനുണ്ട്. (എന്തു പറയാനുണ്ടെന്നത് എനിക്കു വ്യക്തമായില്ല) അതിനുവേണ്ടി ഒരു മനുഷ്യക്കുരങ്ങ് ഉടുപ്പുകടയിൽ വന്ന് അടി മേടിക്കുന്നതും കടയുടമസ്ഥനെ ആക്രമിക്കുന്നതും, പിന്നീടൊരാൾ കാറുകയററി അതിനെ കൊല്ലുന്നതുമൊക്കെ വിവരിക്കുന്നു. വായനക്കാരിൽനിന്നു ക്ലേശത്തിൻെറ കപ്പം ബലാൽക്കാരമായി വാങ്ങുന്ന ഈ കഥാചക്രവർത്തി റിഫ്രാക്ഷനിൽ വിശ്വസിക്കുന്ന ആളാണ്. ഞാൻ അദ്ദേഹത്തെ കുററപ്പെടുത്തുന്നില്ല. തെററ് എൻെറ pschological damage ആണ്.



നൊം ചൊംസ്കി

ജീവിതത്തിൻെറ
യാതന-തീവ്രവേദന-
ആത്മഹത്യയുടെ
വേദനയെ നിസ്സാരമാക്കി
മാററിയപ്പോൾ
രാജലക്ഷ്മി ലോകം
വിട്ടുപോയി.
വേദനയെന്തായിരുന്നു
വെന്നു പലരും പറഞ്ഞു
ഞാൻ
മനസ്സിലാക്കിയിട്ടുണ്ട്.
പക്ഷേ അതിനെ
വിശദീകരിക്കുന്നത്
ഉചിതജ്ഞതയുടെ
ലക്ഷണമാവുകയില്ല.

*ദക്ഷിണാഫ്രിക്കയിലെ ബുഷ്മെന്നോടു ബന്ധപ്പെട്ട ഹോട്ടൻടോട്ട് വർഗ്ഗക്കാർ വൃദ്ധൻമാരെ മരത്തിൽ കയററും. എന്നിട്ടു മരംപിടിച്ചു കുലുക്കും. ബലക്ഷയമുള്ള വൃദ്ധൻമാർ താഴെ വീണാൽ അവരെ സമുദായത്തിനു പ്രയോജനമില്ലാത്തവരായി കണ്ടു കൊന്നുകളയും. ഇക്കാര്യം ഏതോ നരവംശശാസ്ത്രജ്ഞൻെറ പുസ്തകത്തിൽ കണ്ടതാണ്. കഥാവൃക്ഷത്തിൽ കയറുന്ന യുവാക്കൻമാരും ഇപ്പോൾ താഴെ വീണുപോകുന്നു. മരം പിടിച്ചുകുലുക്കുന്നതു കഥാകാരൻമാരത്രേ.*

## ചോദ്യം, ഉത്തരം

"താങ്കൾക്കു പ്രതികൂല വിമർശനമേയുള്ളോ?"

"വിമർശനം എന്ന വാക്കിൻെറ അർത്ഥംതന്നെ നശിപ്പിക്കൽ എന്നാണ്. അതുകൊണ്ട് വിമർശനം എന്നു മാത്രം മതി. 'മൃശ്' ധാതു. അതിൻെറ അർത്ഥം നശിപ്പിക്കൽ എന്ന്. 'വി' ഉപസർഗ്ഗം. പ്രതികൂല വിമർശനം എന്ന പ്രയോഗം നാസികാചൂർണ്ണപ്പൊടിപോലെ, അജഗജാന്തരവ്യത്യാസം പോലെ നിന്ദ്യമാണ്. ഇനി താങ്കളുടെ ചോദ്യത്തിന് ഉത്തരം. ഇനിച്ചതിനു ഞാൻ തെററുകാരനല്ല. എൻെറ അഭിപ്രായങ്ങളും ഇന്നത്തോടൊരുമിച്ചുണ്ടായതാണ്. അവ എനിക്കു മാററാനാവില്ല."

"ററോണി മോറിസൺ വലിയ എഴുത്തുകാരിയാണെന്ന് നിങ്ങൾ മലയാള മനോരമയിൽ എഴുതിയതു വായിച്ചു. അത്രയ്ക്കു മഹത്ത്വമുണ്ടോ അവർക്ക്?"

"അവർ മഹത്ത്വമുള്ള നോവലിസ്ററാണെന്ന് ഞാൻ പറഞ്ഞില്ല. മററനേകം ഉജ്ജ്വലപ്രതിഭാശാലികളുള്ളതിൽ ഒരാൾക്കു കിട്ടേണ്ട സമ്മാനം അവർക്കു നല്കിയത് അവരുടെ ജീവിതസന്ദേശത്തിൻെറ സവിശേഷതകൊണ്ടാവാം എന്നേ ഞാൻ എഴുതിയുള്ളു."

"സ്ത്രീകൾ ജാഥയായി പോകുമ്പോൾ മുഷ്ടി ചുരുട്ടി ആകാശത്തിടിച്ചിട്ടു മുദ്രാവാക്യങ്ങൾ വിളിക്കുന്നതു നന്നോ?"

"വളരെ നല്ലത്. കൈ ഉയർത്തുമ്പോൾ കക്ഷം കീറാത്ത ബ്ളൗസ് ഇട്ടിരിക്കണമെന്നേ നിർബ്ബന്ധമുള്ളു."

"സംവിധായകർ കൂടുതലോ? ചലച്ചിത്രതാരങ്ങൾ കൂടുതലോ?"

"സംവിധായകർ. നല്ല ഫോട്ടോഗ്രാഫറും ടെക്നിക്കൽ അസിസ്ററൻസുമുണ്ടെങ്കിൽ ആർക്കും സംവിധായകനാകാമെന്നു നോവലിസ്ററ് ഗോർ വിഡൽ പറഞ്ഞിട്ടുണ്ട്."

"മാലോകരെല്ലാം ബഹുമാനിക്കുന്ന വ്യക്തിക്കു മനസ്സിന് ഉയർച്ച കാണും എപ്പോഴും അല്ലേ?"

"ഒട്ടും കാണില്ല. I am respected everywhere except in my house എന്ന് സ്വയം പറയാത്ത പുരുഷൻമാർ ഈ ലോകത്തില്ല."

"കാമുകിയും ഭാര്യയും തമ്മിൽ എന്താണു വ്യത്യാസം?"

"കാമുകി വേണ്ടിടത്തോളം പാലും പഞ്ചാരയും ചേർത്ത ചായ. ഭാര്യ പാലും പഞ്ചാരയും ഒട്ടും ചേർക്കാത്ത കടുപ്പംകൂടിയ കട്ടൻ ചായ."

## പ്രകാശം വേണം

അമേരിക്കയിലെ വിദ്യാഭ്യാസ വിചക്ഷ

ണനും ഭാഷാശാസ്ത്രജ്ഞനുമായ നൊം ചൊംസ്കി (Noam Chomske 1928—) വാക്യങ്ങൾക്ക് ഉപരിതലഘടനയും ആന്തരഘടനയുമുണ്ടെന്ന് പറഞ്ഞിട്ടുണ്ട്. ആഴത്തിലുള്ള ഈ ആന്തരഘടനയാണ് ഉപരിതലഘടനയെ സൃഷ്ടിക്കുന്നത് എന്നും അദ്ദേഹത്തിന് അഭിപ്രായമുണ്ട്. സാഹിത്യത്തെസ്സംബന്ധിച്ചും ഇതു ശരിയാണെന്ന് എനിക്കു തോന്നുന്നു. ചെക്കോവിന്റെ കഥകളിൽ ഉപരിതലഘടന ലളിതമാണ്; അസങ്കീർണ്ണമാണ്. പക്ഷേ പ്രൗഢമാണ് അതിന്റെ ആന്തരതലഘടന. ഹെമിങ്‌വേയുടെ കഥകളെക്കുറിച്ചും ഇതുതന്നെ പറയാം. മലയാളസാഹിത്യത്തിലേക്കു വരുമ്പോൾ രണ്ടു കഥകളേ എന്റെ പേനത്തുമ്പിൽ വരൂ; തകഴിയുടെ 'വെള്ളപ്പൊക്കത്തിൽ', ഉറൂബിന്റെ 'വാടകവീടുകൾ'. രണ്ടും ലളിതം. ഋജുവായ പ്രതിപാദനം. എന്നാൽ ആന്തരതലം പ്രൗഢമാണ് അവയുടെ. നിരൂപണത്തിലേക്കോ വിമർശനത്തിലേക്കോ വന്നാൽ കുട്ടിക്കൃഷ്ണമാരാർ എം.ആർ. നായർ (സഞ്ജയൻ) ഇവരുടെ ആവിഷ്കാരശൈലി ഹൃദ്യമാണെന്നു കാണാം. കുട്ടിക്കുപോലും മനസ്സിലാകത്തക്കവിധത്തിലാണ് അവർ എഴുതുക. പക്ഷേ അവയുടെ അടിത്തട്ടിലുള്ള ലോകം ഗഹനമത്രേ. ആഴത്തിൽച്ചെല്ലാൻ കഴിവില്ലാത്ത നവീന നിരൂപകർ ശബ്ദാടോപം കൊണ്ടു വായനക്കാരെ വഞ്ചിക്കുന്നു. അവരുടെ ഉപരിതലപ്രസ്താവങ്ങളും അബദ്ധങ്ങളാണ്.



സിൽവിയ പ്ളാത്ത്

ശ്രീ. ടി.എൻ. പ്രകാശിന്റെ ചെറുകഥകൾക്കുള്ള ന്യൂനത അവ എപ്പോഴും ആന്തരതലരഹിതങ്ങളാണ് എന്നതാണ്. മകളെ അയച്ചത് അനുരൂപനായ ഒരുത്തനോടുകൂടിത്തന്നെയോ എന്ന് അമ്മയ്ക്കു സംശയം. അപ്പോഴാണ് അച്ഛൻ ഭൂതകാല ചരിത്രം അവരോടു പറയുന്നത്. അദ്ദേഹം അധ്യാപകനായിരുന്നപ്പോൾ തന്റെ നേർക്കു ചെരിപ്പെറിഞ്ഞ കുട്ടിയുടെ കവിളുകളിൽ അടിച്ചു. പക്ഷേ കുട്ടി കരുതിക്കൂട്ടി ചെരിപ്പ് എറിഞ്ഞതല്ല. പല്ലിയോ അരണയോ കാലിൽ വന്നുവീണപ്പോൾ അവൻ കാലു കുടയുകയും ചെരിപ്പ് ഊരിത്തെറിച്ചു അധ്യാപകന്റെ നേർക്കു വരികയും ചെയ്തു. അപരാധം ചെയ്യാത്ത ശിഷ്യനെ അടിച്ചതിന്റെ പശ്ചാത്താപത്താലാണ് ഗുരു മകളെ പ്രായപൂർത്തിയായ അവന്റെ കൂടെ അയച്ചത്. ഇതു പറയാൻ ഭർത്താവിന്റെയും ഭാര്യയുടെയും മുരിശൃംഗാരം ഇടയ്ക്കു തിരുകുന്നുണ്ട് പ്രകാശ്. അതു സാരമില്ലെന്നു വയ്ക്കാം. അദ്ദേഹത്തിന്റെ കഥയ്ക്കു പ്രൗഢമായ ആന്തരതലമില്ല എന്നതാണ് പ്രധാനമായ ദോഷം. മററൊന്നുംകൂടിയുണ്ട്. മകളുടെ ഭർത്താവ് തന്റെ പീഡനത്തിന് ഇരയായ പൂർവശിഷ്യനാണെന്നു ഭാര്യയോടു പറഞ്ഞ് അധ്യാപകൻ അവരെ വിസ്മയിപ്പിക്കുന്ന ആ surprise ending ഉണ്ടല്ലോ. അതു പഴഞ്ചനിൽ പഴഞ്ചനായ ഏർപ്പാടാണ്. എന്റെ കുട്ടിക്കാലത്ത് വിദ്യുച്ഛക്തി വിളക്കുകളില്ല. ഒന്നുകിൽ നിലവിളക്കിന്റെ അടുത്തിരുന്നു വായിക്കും. അല്ലെങ്കിൽ മണ്ണെണ്ണ ഒഴിച്ച കൊച്ചു തകരവിളക്കിന്റെ അടുത്ത്. രണ്ടിന്റെയും ചുവട്ടിൽ ലേശം ഇരുട്ടു കാണും. അല്പദൂരം പ്രകാശവും. കഥകൾ കുറച്ചു അന്ധകാരം പരത്തിക്കൊള്ളട്ടെ. തെല്ലു ദൂരമെങ്കിലും പ്രകാശം വീഴ്ത്തണം. (കഥ കലാകൗമുദിയിൽ— 'ദശാവതാരം'.)

*നമ്മുടെ രചനയിലെ പ്രതിപാദ്യം എന്തായാലും അതു പഴയതും എഴുതപ്പെട്ടതുമായിരിക്കും. നമ്മുടെ സ്ഥലം ഏതായാലും അതു അപരിചിതൻ സന്ദർശിച്ചതായിരിക്കും. ഒരിക്കലും അതു പുതുതായിരിക്കില്ല. 'വിഷൻ' (ജീവിതവീക്ഷണം) മാത്രമേ നൂതനമാവാൻ പററു; എന്നാൽ അതു മതി.*

*യൂഡോറ വെൽററി*

**അനുഭവത്തെയും 'നേരേ ചൊവ്വേ' ആവിഷ്കരിക്കണം എന്നൊരു ചിന്തയാണെനിക്ക്.**

## മോസേയ്ക്കിലെ കൊച്ചു കല്ല്

ഞാൻ Allan Bullock എഴുതിയ "Hitler and Stalin" എന്ന ഭീമാകാരമായ പുസ്തകം വായിച്ചുകൊണ്ടിരിക്കുകയാണ്. അതിലൊരിടത്ത് ഹിററ്ലറുടെ "മൈൻ കാംഫ്" (Mein Kamph) എന്ന ആത്മകഥയിൽനിന്ന് (1925 തൊട്ട് 1927 വരെയുള്ള ചരിത്രം) ഒരുഭാഗം ഉദ്ധരിച്ചിട്ടുണ്ട്. ഹിററ്ലർ പറയുന്നു:-

സംശയം കൂടാതെ പറയാം. വായിക്കുകയെന്നാൽ 'ഇന്റെലിജൻസിയ' (ധിഷണാപരമായ ജീവിതം നയിക്കുന്ന വിഭാഗം) എന്നു വിളിക്കപ്പെടുന്ന വിഭാഗത്തിലെ സാമാന്യസ്വഭാവമുള്ള ഒരംഗത്തിന്റെ വായനയെയല്ല ഞാൻ ലക്ഷ്യമാക്കുന്നത്... ഇടവിടാതെ വായിക്കുന്ന ആളുകളെ എനിക്കറിയാം. എങ്കിലും അവരെ ഞാൻ 'വളരെ വായിച്ചിട്ടുള്ളവർ' എന്നു വിളിക്കില്ല. പുസ്തകത്തിൽ പ്രയോജനമുള്ളതും പ്രയോജനമില്ലാത്തതും തമ്മിലുള്ള വ്യത്യാസം കണ്ടുപിടിക്കാനുള്ള ശക്തി അവർക്കില്ല... കിട്ടുന്ന അറിവിന്റെ ഓരോ കൊച്ചു കഷണവും മോസേയ്ക്കിൽ വയ്ക്കാനുള്ള കല്ലായിരിക്കണം. അങ്ങനെ മററു കഷണങ്ങളുടെ കൂട്ടത്തിൽ അതിന് ശരിയായ സ്ഥാനമുണ്ടായിരിക്കണം. അത് വായനക്കാരന്റെ മസ്തിഷ്കത്തിൽ സാമാന്യമായ 'വെൽററാൻ ഷൗ ഊങ്' (Weltanschauung =ഒരു വ്യക്തിയുടെയോ ഒരു വിഭാഗത്തിന്റെയോ ജീവിത തത്ത്വചിന്ത) രൂപംകൊള്ളിക്കാൻ സഹാ

ക്കണം.'' രാക്ഷസനാണെങ്കിലും ബുദ്ധിയുള്ള രാക്ഷസനാണ് ഹിററ്ലർ. അദ്ദേഹം എത്ര മൗലികമായി വസ്തുതകൾ പ്രതിപാദിക്കുന്നു! ശ്രീ. എം.ആർ. മനോഹരവർമ്മയുടെ ചെറുകഥകൾ ഞാനെത്ര കാലമായി വായിക്കുന്നു. എന്റെ സാഹിത്യ സംസ്കാരത്തിന്റെ മോസേയ്ക്കിൽ വയ്ക്കത്തക്ക ഒരു കൊച്ചുകല്ലുപോലും അദ്ദേഹം ഇന്നുവരെ തന്നിട്ടില്ല. പിറന്നാളിന് അച്ഛൻ മകന് ഒരു പാവക്കുട്ടി സമ്മാനിക്കുന്നു. അതിന്റെകൂടെ ഒരു കൈത്തോക്കും. കൈത്തോക്കുകൊണ്ടു കുട്ടി എല്ലാം നശിപ്പിക്കുന്നു. പാവയെയും വെടിവച്ചു ചിതറിക്കുന്നു. സമകാലികജ്ജീവിതത്തിലെ ആക്രമണോത്സുകതയുടെ നേർക്കാണ് മനോഹരവർമ്മ നിറയൊഴിക്കുന്നത്. പക്ഷേ കഥയുടെ സർവസാധാരണത്വവും വിഷനില്ലായ്മയും അതിനെ കലയുടെ മണ്ഡലത്തിലേക്ക് ഉയർന്നുന്നില്ല. ചെറുകഥ വാക്കുകൾ കൊണ്ടു നിർമ്മിക്കപ്പെടുന്നു. അതു വായനക്കാരെ ചലനംകൊള്ളിച്ചില്ലെങ്കിൽ എന്താണു പ്രയോജനം? (കഥ ദേശാഭിമാനി വാരികയിൽ)



കേശവദേവ്

*ആഹ്ളാദം അലതല്ലിയിരുന്ന പ്രാചീന ഇംഗ്ളണ്ടിൽ ഒരു നിയമമുണ്ടായിരുന്നു. രാജാവിന് കവി വേണം. വിദൂഷകനും വേണം. എന്നാൽ നമ്മളിന്നു മിതവ്യയം ശീലിക്കുകയാണല്ലോ. ആ മനുഷ്യനുണ്ടല്ലോ,... [പേര്] അയാൾക്ക് വിദൂഷകനായും കവിയായും സേവനമനുഷ്ഠിക്കാനാവും.*

*ഒരു ഇംഗ്ളീഷ് കാവ്യം*

## കേശവദേവ് ഉണ്ടായിരുന്നെങ്കിൽ

നമ്മൾ ശരീരത്തിന്റെ എല്ലാ ഭാഗങ്ങളും അനാവരണം ചെയ്യാറില്ല. അതുപോലെ മനസ്സും പൂർണ്ണമായി അനാവരണം ചെയ്യരുതെന്നു കാസാൻദ് സാക്കീസ് ഉപദേശിച്ചു. കഥാപാത്രങ്ങളുടെ മനസ്സ് അനാവരണം ചെയ്യാതെ ശരീരം മുഴുവൻ അനാവരണം ചെയ്തു സർദാർ കെ.എം. പണിക്കർ. ''ഭാഗ്യം മഹാഭാഗ്യം എൻതോഴിയിങ്ങനെ ഭാഗ്യംനിറഞ്ഞ മുലകളുണ്ടോ?'' എന്നു പണിക്കർ ''ബാലികാമത''മെന്ന പദ്യത്തിൽ നായികയെക്കൊണ്ടു ചോദിപ്പിച്ചിട്ടുണ്ടെന്നാണ് എന്റെ ഓർമ്മ. ഇതു കണ്ട് പി. കേശവദേവ് അദ്ദേഹത്തെ 'മുലക്കവി' എന്നു വിളിച്ചു. ഒക്ടോബർ 15-ാം തീയതിയിലെ Illustrated Weekly എടുത്ത് 32-ാം പുറം നോക്കുക. കേശവദേവ് ഇന്നുണ്ടായിരുന്നെങ്കിൽ ഈ വാരികയെ എങ്ങനെ വിശേഷിപ്പിക്കുമായിരുന്നു?

59-ാം പേജിൽ നിന്നും തുടർച്ച

പരിചയപ്പെടുത്തി. 4-ാം കൊല്ല വിദ്യാർത്ഥിനിയാണ്.

Silk ഗോപാലപിള്ളയും ഭാര്യയും കൂടി വീട്ടിൽ വന്നിരുന്നു. പിള്ളയോടു T.N.കൃഷ്ണദാസിന്റെ കാര്യം പറഞ്ഞു. Unskilled worker ആയി എടുക്കാമെന്നു പറഞ്ഞു. അപേക്ഷയും മററും, വരുത്താൻ കൃഷ്ണദാസിനു കത്തെഴുതി.

ലെനിന്റെ imperialism കുറെ വായിച്ചു. 22-ാം തീയതിയിലെ പ്രസംഗത്തിനു തയ്യാറെടുക്കുകയാണ്.

ഏപ്രിൽ 21, വ്യാഴം.

Imperialism വായിച്ചുതീർത്തു. പിന്നെ ശശിധരൻ compile ചെയ്ത 10 Great Stories എടുത്തു. Oscar Wilde-ന്റെ Golden Prince, Tagore-ന്റെ തപാൽ മാസ്ററർ, കാതറൈൻ മാൻസ് ഫീൽഡിന്റെ A Cup of Tea എന്നിവ വായിച്ചു. ഒടുവിൽ പറഞ്ഞത് ഒരു exquisite story തന്നെ. High Society ladyയെ expose ചെയ്യുന്നതുതന്നെയാണത്. തെരുവുപെണ്ണു സുന്ദരിയാണെന്നു ഭർത്താവു പറയുമ്പോൾ Rose Mary ക്കു അസൂയ ജനിക്കുന്നു. നല്ല ഉദ്ദേശത്തോടെയായിരിക്കാം കുട്ടിക്കൊണ്ടുവന്നത്. പക്ഷെ രണ്ടു ജീവിതങ്ങളും പൊരുത്തപ്പെടുകയില്ല. തപാൽ മാസ്ററർ എന്ന കഥയുടെ ശോകരസം അത്യന്തം ഹൃദയസ്പർശിയാണ്. Golden Prince ഒരു നല്ല അന്യോപദേശ കഥ, വേനാവിലസിതം.

ഏപ്രിൽ 22, വെള്ളി.

10 Great Stories വായിച്ചുതീർത്തു. R.K. നാരായണന്റെ Angels & Sweets, പുഷ്കിന്റെ The Undertaker, O.Henry യുടെ The Last Leaf, സോമർസെററ്മോമിന്റെ Verger, മോപ്പസാങ്ങിന്റെ Happiness, അലിസ്ററെയർ സ്ളോബിയുടെ Leorian, Dal Sterenes ന്റെ In the Depths എന്നീ കഥകൾ കൂടി വായിച്ചു.

ഏററവും മികച്ചതായി എനിക്കു തോന്നിയതു കാതറൈൻ മാൻസ് ഫീൽഡ്, ഒ. ഹെൻറി, മോം എന്നിവരുടേതാണ്. മററുള്ളവരുടേത് തരക്കേടില്ല.

കെ.മാധവന്റെ മകൻ അഡ്വ.സേതുമാധവൻ വന്നു. മാധവന്റെ ആത്മകഥയുടെ കൈയെഴുത്തു പ്രതി വാങ്ങിച്ചുകൊണ്ടുപോയി.

ഏപ്രിൽ 23, ശനി.

വൈകിട്ടു V.T. മുരളിയുടെ നേതൃത്വത്തിലുള്ള യുവകലാസാഹിതി ഗായക സംഘത്തിന്റെ പാട്ടു കേട്ടു. 8 മുതൽ 10 വരെ 2 മണിക്കൂർ ഉണ്ടായിരുന്നു. തരക്കേടില്ല എന്നേ പറയാവൂ. ഇനിയും പാടിത്തെളിയാനുണ്ട്. ''തുഞ്ചൻപറമ്പിലെ തത്തേ'' എന്ന മുരളിയുടെ ആദ്യഗാനം (solo) വളരെ കേമമായി തോന്നി. ബാക്കിയൊന്നും അത്രയ്ക്കു ഉയർന്നില്ല. സ്മാരകശിലയിലെ മാപ്പിളപ്പാട്ടു നന്നായിരുന്നെങ്കിലും അതിന്ന വേണ്ടത്ര മിഴിവു കിട്ടിയില്ല. പാട്ടുകാരന്റെ ശബ്ദം ഉപകരണങ്ങൾക്കു മീതെ ഉയർന്നുകേട്ടില്ല.

ഏപ്രിൽ 24, ഞായർ.

പേരാമ്പ്ര AIYF ന്റെ ജില്ലാ സമ്മേളനത്തിൽ പ്രസംഗിച്ചു. പേരാമ്പ്ര ടി.ബിയിൽ വളരെനേരം കാത്തിരുന്നു. 8.15 നാണു യോഗം തുടങ്ങിയത്. മടങ്ങി എത്തിയപ്പോൾ 10.30 ആയി.

ശശാങ്കന്റെ വീട്ടിൽ പോയി കാപ്പി കുടിച്ചു. 'സാമാന്യം വലിയ വീട്. അച്ഛനേയും അമ്മയേയും കണ്ടു.

'ജനയുഗം' വാരാന്ത്യപ്പതിപ്പിലെ ഒരു ലേഖനവും തിക്കോടിയന്റെ piece ഉം നന്നായി തുന്നു.

ഏപ്രിൽ 26, ചൊവ്വ.

ഉണ്ണിയും ഗൗരിയും കോട്ടയത്തുനിന്നു വിളിച്ചു. നാളെ വൈകുന്നേരം ഇവിടെ എത്തുമെന്നു പറഞ്ഞു. വി.വി. രാഘവൻ വന്നിരുന്നു. തൃശൂർ വിശേഷമൊന്നുമില്ല. ആസ്പത്രിയിലേക്കു പോയി.

ഞാൻ ഇന്നെവിടെയും പോയില്ല.

24-ാം തീയതി തിരുവനന്തപുരം ISCUS യോഗത്തിന്റെ വിവരം എം.പി.ശ്രീധരൻ പറഞ്ഞു. കേശവന്റെ കാർഡും ഉണ്ടായിരുന്നു.

ഏപ്രിൽ 27, ബുധൻ.

'വരൾച്ചയുടെ പാഠങ്ങൾ' എന്ന ഒരു ലേഖനം എഴുതി കളവംകോടം ബാലകൃഷ്ണന് അയച്ചു കൊടുത്തു. ചേർത്തല കയർ ഫാക്ടറി (Mats & Mattings Society) യുടെ രജതജൂബിലി സോവനീറിൽ ചേർക്കാൻ സമയത്തിനു കിട്ടുമോ എന്തോ!

വൈകിട്ടു ഉണ്ണിയും ഗൗരിക്കുട്ടിയും വന്നു. ശശാങ്കൻ വന്നതുകൊണ്ടു കാറിൽ ആസ്പത്രിയിൽ പോയി.

റോബ്സൺ പോൾ വന്നിരുന്നു. മെയ് 10-ന പരിപാടി നിശ്ചയിച്ചു.

ഏപ്രിൽ 28, വ്യാഴം.

വൈകിട്ടു ''കാര്യം നിസ്സാരം'' എന്ന സിനിമ കണ്ടു. ചിരിക്കാൻ വകയുണ്ട്, അത്രമാത്രം. വീട്ടിലുള്ളവർ എല്ലാവരും, വേലക്കാരിയടക്കം, 10 പേർ ഒന്നിച്ചിരുന്നു കണ്ടു. അതാണ് അതിലെ ആനന്ദം. Louise Fischer-ടെ ഗാന്ധി ജീവചരിത്രം വായിക്കാനെടുത്തു.

ഏപ്രിൽ 29, വെള്ളി.

വ്യാപാരി വ്യവസായി സമ്മേളനത്തെപ്പററി ഒരു ലേഖനം 'ജനയുഗം' വാരാന്ത്യപ്പതിപ്പിനു എഴുതി കൊടുത്തു.

വൈകിട്ടു ആസ്പത്രിയിൽ പോയി. ഡോ. ചന്ദ്രശേഖരൻ എന്നെ നന്നായി പരിശോധിച്ചു. കുഴപ്പമൊന്നുമില്ല എന്നു പറഞ്ഞു. സ്വല്പം തൂക്കം കൂടിട്ടുണ്ടെന്ന് അദ്ദേഹത്തിനു അഭിപ്രായമുള്ളതായി പറഞ്ഞു. ഇവിടെ വന്നു ബാലൻസിൽ നോക്കിയപ്പോൾ 61 കിലോ ഉണ്ട്. ശ്രീചിത്രയിൽ നോക്കുമ്പോൾ 58.59 ഗ്രാമേ ഉണ്ടാകാറുള്ളു. ബാലൻസിന്റെ വ്യത്യാസമാണോ അതോ തൂക്കം കൂടിയതാണോ? കൂടാൻ ഒരു കാരണവും കാണുന്നില്ല.

ഏപ്രിൽ 30, ശനി.

അമ്മിണി അമ്മയുടെ കാലിന്റെ ഓപ്പറേഷൻ കഴിഞ്ഞു. എല്ലാം ഭംഗിയായി നിർവ്വഹിച്ചു. മുറിയിൽ കൊണ്ടുവന്നു കഴിഞ്ഞു രാധ വിളിച്ചു പറഞ്ഞു. ഉടനെ തൊടുപുഴയ്ക്കു ഫോൺ ബുക്ക് ചെയ്തു. ലൈനില്ല. ഫോണോഗ്രാം രാമൻകുട്ടിക്കു അയച്ചു. വൈകിട്ടു കുട്ടികളേയും ഉണ്ണിയേയും കൊണ്ടു ആസ്പത്രിയിൽ പോയി. പിന്നീടു തൃശൂർ ജനാർദ്ദനനെ വിളിച്ചു വിവരം പറഞ്ഞു.

(തുടരും)



**കാ**ടമ്മനിട്ടയും നമ്മളും ഇല്ലാതായാലും കടമ്മനിട്ടക്കവിത തുടരും.

ഇ.എം.എസ്.

*കടമ്മനിട്ടക്കവിതയിൽ തിരുത്തൊന്നുമില്ലേ?*

☆ ☆ ☆

**സേ**ഠ് വിചാരിച്ചാൽ സർക്കാർ പോകുമായിരുന്നെങ്കിൽ എന്നേ അതു സംഭവിക്കുമായിരുന്നു.

കെ. കരുണാകരൻ.

*ഇനി ക്ഷേത്രം പൊളിപ്പിക്കാനായിരിക്കും കരുണാകരൻെറയും റാവുവിൻെറയും നീക്കം.*

☆ ☆ ☆

**അ**റിവുള്ളവരെ അവഗണിച്ചതാണ് ഹിന്ദുത്വത്തിനു പററിയ അപകടം.

മന്ത്രി ആർ.ബാലകൃഷ്ണപിള്ള.

*ബാലകൃഷ്ണപിള്ളയ്ക്ക് പ്രസംഗം പ്രിപ്പയർ ചെയ്തുകൊടുക്കാൻ ആരെയോ കിട്ടിയിട്ടുണ്ടല്ലോ.*

☆ ☆ ☆

**മൂ**ല്യരഹിതമായ മുതലാളിത്തത്തിൻെറ ഹൃദവയശൂന്യതയ്ക്കെതിരേ ഹൃദയബന്ധങ്ങളുടെ വിശുദ്ധിയെ ആയുധമാക്കിയ കവിയാണ് മഹാകവി ഇടശ്ശേരി.

ബി.രാജീവൻ.

*പുരോഗമന കലാസാഹിതിയിൽ ഇടശ്ശേരിക്കും കിട്ടിയോ മെമ്പർഷിപ്പ്.*

☆ ☆ ☆

**വ**യനാട് ജില്ലാ പൊലീസ് സൂപ്രണ്ടിൻെറ ഔദ്യോഗിക ജീപ്പിൽ തേക്കുമരം കടത്തി.

വാർത്ത.

*അത് മുരളിക്കായിരിക്കും.*

☆ ☆ ☆

**മ**ദ്യലോബിയെ കുററം പറയുകയും അവരുടെ ആനുകൂല്യം പററുകയും ചെയ്യുന്ന രാഷ്ട്രീയക്കാരാണ് കേരളത്തിലുള്ളത്. മദ്യലോബിയുടെ സഹായം കൈപ്പററാത്ത ഏതെങ്കിലും ജനപ്രതിനിധിയുണ്ടോ?

എക്സൈസ് മന്ത്രി
എം.ആർ.രഘുചന്ദ്രബാൽ.

*കരുണാകരനില്ലേ?*

☆ ☆ ☆

**നെ**ടുമ്പാശ്ശേരിയിൽ കരുണാകരൻ പോയി കല്ലിട്ടു. ഓൻ കല്ലിടുകയല്ലാതെ എന്തെങ്കിലും അവിടെ നടക്കോ? ഇതൊക്കെ കേന്ദ്രത്തിൻെറ വകുപ്പാ. കേന്ദ്രത്തിലെ മന്ത്രിമാരെക്കൊണ്ട് വേണ്ടേ കല്ലിടീക്കുന്നത്, ഞാൻ കല്ലിടുമെന്നു കരുണാകരനങ്ങ് പറഞ്ഞാൽ പിന്നെ രക്ഷയുണ്ടോ? എഴുതിവെച്ചോ... ഓൻെറ കാലത്തിത് നടക്കൂല.

ഇ.കെ. നായനാർ.

*സോഷ്യലിസ്ററ് റിയലിസം പുതിയ രീതിയിൽ മലയാളത്തിൽ അപ്ളൈ ചെയ്യുകയായിരിക്കും നായനാർ.*

☆ ☆ ☆

**വെ**ള്ളിത്തിരയിൽ തിളങ്ങിനിന്ന കാലത്ത് എൽ.എൽ.ബി വിദ്യാർത്ഥിയും കോളേജ് യൂണിയൻ ചേർമാനുമൊക്കെ ആയി വാർത്ത സൃഷ്ടിച്ച സുകുമാരൻ ഇപ്പോൾ എം.ജി സർവകലാശാലയിൽ എൽ.എൽ.എം.വിദ്യാർത്ഥിയാണ്.

വാർത്ത.

*എൽ.എൽ.എം പാസ്സായിട്ടായിരിക്കും സുകുമാരൻെറ കല്യാണം.*

☆ ☆ ☆

**വ**ള്ളത്തോൾ പ്രചരിപ്പിച്ച വിശ്വസാഹോദര്യ സന്ദേശം വരും തലമുറകൾക്ക്



മാതൃകയാവണം.

ഗവർണ്ണർ ബി. രാച്ചയ്യ

*വള്ളത്തോൾ കവിതയിൽ അഗാധ പണ്ഡിതനാണല്ലോ രാച്ചയ്യ.*

☆ ☆ ☆

**ഇ**ന്നത്തെ നിലപാടുമായി മുസ്‌ലിം ലീഗ് ഐക്യജനാധിപത്യ മുന്നണിയിൽ തുടർന്നാൽ ഞാൻ യു.ഡി.എഫ് ടിക്കററിൽ പാർലമെൻറിലേക്ക് മത്സരിക്കുകയില്ല.

സുലൈമാൻ സേഠ്.

*സേഠിന് തമാശ പറയാനും അറിയാം, ഇല്ലേ?*

☆ ☆ ☆

**എ**നിക്കും ഗൗരിയമ്മയ്ക്കും ഇത് പീഡനകാലം.

ബി.വിജയകമാർ എം.എൽ.എ.

*ഗൗരിയമ്മയുടെ വീട്ടിൽ പച്ചക്കറി വാങ്ങിക്കൊണ്ടക്കൊടുക്കാനുള്ള ചാൻസൊന്നും കിട്ടില്ല വിജയകുമാറേ.*

☆ ☆ ☆

**മു**മ്പിലും പിമ്പിലുമുള്ള ജനങ്ങളെ നോക്കാൻ കഴിയാത്ത രാഷ്ട്രീയ നേതാക്കന്മാരാണ് ഇന്ന് നമ്മുടെ നാട് ഭരിക്കുന്നത്.

സുകുമാർ അഴീക്കോട്.

*കലക്ക്.... പ്രസംഗംകൊണ്ട് കലക്ക്.*

☆ ☆ ☆

**ഭ**രണവും സമരവും എന്ന സമീപനത്തോട് കോൺഗ്രസ്സിനു യോജിപ്പില്ല.

വയലാർ രവി.

*കുഞ്ഞാലിക്കുട്ടിയോട് വേണ്ട കളി.*

☆ ☆ ☆

**യു**ദ്ധത്തടവുകാർക്കു ലഭിക്കുന്ന സാമാന്യനീതിപോലും ഞങ്ങൾക്കു കിട്ടുന്നില്ല.

തിരുത്തൽവാദി ഷാനവാസ്.

*വല്ല ഗൾഫിലും പോകാൻ നോക്ക് ഷാനവാസേ.*

☆ ☆ ☆

**ലാ**ററിനമേരിക്കയിൽ ഫിഡൽ കാസ്ട്രോ നടപ്പാക്കിയ രീതിയിൽ ഇന്ത്യയിലും എല്ലാ കമ്മ്യൂണിസ്ററ് സോഷ്യലിസ്ററു കക്ഷിക്ളുടെയും ഐക്യവേദി ഉണ്ടാക്കണം.

എം.വി.രാഘവൻ.

*ഇവിടത്തെ കാസ്ട്രോ രാഘവനായിരിക്കും.*

☆ ☆ ☆

**ഗ**താഗത വകുപ്പിൻെറ പ്രവർത്തനങ്ങൾ അത്യാധുനികവൽക്കരിക്കും.

മന്ത്രി ആർ.ബാലകൃഷ്ണപിള്ള.

*കെ.എസ്.ആർ.ടി.സിയുടെ ബസ്സുകളിൽ മഴ പെയ്യുകയാണ്.*

☆ ☆ ☆

**നെ**ടുമ്പാശ്ശേരിയിൽ വിമാനത്താവളം നിർമ്മിക്കാൻ രൂപവൽക്കരിച്ച സൊസൈററിക്ക് നൽകിയതുപോലുള്ള അധികാരങ്ങൾ ഗൗരിയമ്മ ചേർമാനായുള്ള ആലപ്പുഴ ജില്ലാ സ്വാശ്രയ സമിതിക്കും നൽകാവുന്നതാണ്.

മുഖ്യമന്ത്രി
കെ.കരുണാകരൻ.

*ഗൗരിയമ്മയെ നശിപ്പിച്ച അടങ്ങുകയുള്ളൂ ഈ കരുണാകരൻ.*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd.,
at the Kala Kaumudi Press, Thiruvananthapuram.